4-2/12

# ഗാട്ടും
## പുത്തൻ സാമ്പത്തിക നയങ്ങളും

കുറെ ചോദ്യങ്ങളും ഉത്തരങ്ങളും

കേരള സ്വാശ്രയ സമിതി

**ഗാട്ട് കരാറുമായി സാമ്രാജ്യത്വരാജ്യങ്ങളും ഇന്ത്യയെപ്പോലുള്ള മൂന്നാം ലോക രാജ്യങ്ങളിലെ ഗവൺമെൻറുകളും മുന്നോട്ടുപോകുന്നു. അതുമായി ബന്ധപ്പെട്ട വ്യവസ്ഥകൾ നടപ്പിലാക്കുന്നു. ഈ പശ്ചാത്തലത്തിൽ ഗാട്ട് കരാറിനും പുത്തൻ സാമ്പത്തിക നയത്തിനും എതിരായി പ്രക്ഷോഭം തുടരുന്നതുകൊണ്ട് വല്ല ഫലവുമുണ്ടോ?**

ഗാട്ട് കരാറിൽ ഇന്ത്യയും മറ്റു രാജ്യങ്ങളും കഴിഞ്ഞ ഡിസംബർ 15നു പ്രാഥമിക അംഗീകാരം നല്കി. ഈ ഏപ്രിൽ 15നു ഔപചാരികമായി ഒപ്പുവെയ്ക്കും. അടുത്ത ജനുവരി 1 മുതൽ കരാറിലെ പല വ്യവസ്ഥകളും നടപ്പാകും. എന്നാൽ ഇതോടെ കരാറിൽ വിഭാവനം ചെയ്യുന്ന പുതിയ അന്താരാഷ്ട്ര വ്യാപാര വ്യവസ്ഥ പൂർണ്ണമായി നിലവിൽ വരില്ല. അതു ഘട്ടം ഘട്ടമായാണ് നടപ്പാക്കപ്പെടുക. നിലവിലുള്ള പേറ്റൻറ് നിയമം ഇന്ത്യ ഭേദഗതി ചെയ്താൽ മാത്രമെ പേറ്റൻറ് സംബന്ധിച്ച് സാമ്രാജ്യത്വ രാജ്യങ്ങൾ തയാറാക്കിയിട്ടുള്ള വ്യവസ്ഥകൾ ഇന്ത്യക്കു ബാധകമാകൂ. വ്യാപാര സംബന്ധമായ ചില വ്യവസ്ഥകൾ 2005 - മാണ്ടിലേ നടപ്പാക്കുകയുള്ളൂ. അതിനാൽ ചെറുത്തു നില്പിനും പ്രക്ഷോഭങ്ങൾക്കും ഇനിയും പ്രസക്തിയുണ്ട്: അവസരങ്ങളുണ്ട്; ആവശ്യവുമുണ്ട്.

മൂന്നാംലോക രാജ്യങ്ങൾ കോളനികളായിരുന്ന കാലത്ത് അവയെ ചൂഷണം ചെയ്യുന്നതിനു സാമ്രാജ്യത്വം ആവിഷ്കരിച്ച രീതികൾ അവ സ്വതന്ത്രങ്ങളായതോടെ ഫലപ്രദമല്ലാതായി. സാമ്രാജ്യത്വ ചൂഷണത്തെ ചെറുക്കുന്നതിനും സോഷ്യലിസ്റ്റ് ചേരിയുടെ പിന്തുണ മൂന്നാം ലോക രാജ്യങ്ങൾക്കുണ്ടായിരുന്നു. അതിനാൽ ചൂഷണത്തിനുള്ള പുതിയ രീതികൾ സാമ്രാജ്യത്വം ആവിഷ്കരിച്ചു. അതാണ് ഗാട്ടിൻെറ ഉറുഗ്വെ വട്ടത്തിലെ വ്യവസ്ഥകളുടെ സത്ത. സോഷ്യലിസ്റ്റ് ചേരി തകർന്നപ്പോൾ ആ വ്യവസ്ഥകൾ കൂടുതൽ കർക്കശമായി നടപ്പാക്കാൻ തുടങ്ങിയിരിക്കയാണ്. ഈ നീക്കത്തെ ചെറുത്തില്ലെങ്കിൽ മൂന്നാം ലോക രാജ്യങ്ങൾ ഫലത്തിൽ സാമ്രാജ്യത്വത്തിൻെറ കോളനികളായി ത്തീരും. അതു തടയണമെങ്കിൽ സാമ്രാജ്യത്വത്തിൻെറ പുത്തൻ രൂപവും ഭാവവും മനസ്സിലാക്കി അതിൻെറ കരു നീക്കങ്ങളെ ചെറുക്കേണ്ടതുണ്ട്. അതു ഏപ്രിൽ 15നോ അടുത്ത ജനുവരി 1നോ അവസാനിക്കില്ല. ഒരു ദീർഘകാല പ്രക്രിയയായിരിക്കും അത്. സാമ്രാജ്യത്വത്തിൻെറ നീരാളിപ്പിടിത്തം മുറുകാൻ അനുവദിക്കാത്ത തരത്തിൽ ഇന്ത്യയിലെയും മറ്റു മൂന്നാം ലോക രാജ്യങ്ങളുടെയും ചെറുത്തു നില്പ് വളർത്തിക്കൊണ്ടുവരേണ്ടതുണ്ട്.

അതിനു രണ്ടു വശങ്ങളുണ്ട്: ഒന്ന്, സാമ്രാജ്യ ശക്തികൾക്കിടയിൽ അമേരിക്ക, പശ്ചിമ യൂറോപ്പ്, ജപ്പാൻ എന്നിങ്ങനെയുള്ള ചേരിതിരിവ് പല കാര്യങ്ങളിലുമുണ്ട്. അതുപയോഗിക്കാൻ മൂന്നാം ലോക രാജ്യങ്ങളിലെ സാമ്രാജ്യവിരുദ്ധ പ്രസ്ഥാനത്തിനു കഴിയണം. രണ്ട്, വ്യാപാരത്തിലോ സാമ്പത്തിക കാര്യങ്ങളിലോ മാത്രമല്ല സാമ്രാജ്യത്വം ഇന്നു മൂന്നാം ലോക രാജ്യങ്ങളിൽ ഇടപെടുന്നത്. രാഷ്ട്രീയവും സാമൂഹ്യവും ശാസ്ത്ര സാങ്കേതികവും സാംസ്കാരികവുമായ ജീവിതത്തിൻെറ സമസ്തമേഖലകളിലും സ്വന്തം നഖം ആഴ്ത്തിയിറക്കാനാണ് സാമ്രാജ്യത്വ കഴുകൻ ശ്രമിക്കുന്നത്. അതിനാൽ സാമ്രാജ്യ വിരുദ്ധ സമരത്തിൻെറ കൈത്തിരികൾ ഈ മേഖലകളിലേക്കെല്ലാം വ്യാപിപ്പിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യേണ്ടതുണ്ട്. അതിൻെറ വിശദാംശങ്ങൾ തയാറാക്കി മുന്നോട്ടു നീങ്ങുകയാണ് അടിയന്തിരമായി വേണ്ടത്.

**വിലയക്കയറ്റം പിടിച്ചു നിർത്തി എന്ന് ഭരണാധികാരികൾ പറയുന്നത് ഒരു പരിധിവരെ സത്യമല്ലേ?**

വിലക്കയറ്റം സംബന്ധിച്ച് ഭരണാധികാരികൾ നടത്തുന്ന അവകാശവാദങ്ങളെല്ലാം തന്നെ കണക്കുകൊണ്ടുള്ള കസർത്താണ്. ഇതുപറയുമ്പോൾ ആദ്യമേ തന്നെ ഒരുകാര്യം നാം ഓർമ്മിയ്ക്കേണ്ടതുണ്ട്. 1991ലെ തെരഞ്ഞെടുപ്പു വേളയിൽ ഭരണാധികാരികൾ അവകാശപ്പെട്ടത് തങ്ങളെ അധികാരത്തിലേറ്റിയാൽ ''വിലകൾ 1990 ജൂലൈ നിലവാര ത്തിലേയ്ക്ക് താഴ്ത്തിക്കൊണ്ടു വരും'' എന്നാണ്. എന്നാൽ സംഭവിച്ചതോ, വിലകൾ ദിനംതോറും കയറിക്കൊണ്ടിരിക്കലും. ഒരൊറ്റ നിത്യോപയോഗവസ്തുവിൻെറയും വില 1990 ജൂലൈ നിലവാരത്തിലേയ്ക്ക് താഴ്ത്തപ്പെട്ടില്ല എന്നു മാത്രമല്ല, 1991 ജൂണിൽ ഉണ്ടായിരുന്നതിനെക്കാൾ എത്രയോ മേലേയ്ക്ക് പോവുകയും ചെയ്തു. ഈ പട്ടിക നോക്കുക:

| ഇനം | അളവ് | വില 1991 ജൂൺ | വില 1994 മാർച്ച് |
|---|---|---|---|
| റേഷനരി: | | | |
| സൂപ്പർഫൈൻ | കിലോ | 3.94 | 6.85 |
| ഫൈൻ | ,, | 3.73 | 6.64 |
| കോമൺ | ,, | 3.12 | 6.47 |
| പഞ്ചസാര | ,, | 6.35 | 9.15 |
| ഗോതമ്പ് | ,, | 2.56 | 4.28 |
| മണ്ണെണ്ണ | ലിറ്റർ | 2.37 | 2.71 |
| പെട്രോൾ | ,, | 13.63 | 19.99 |
| ഡീസൽ | ,, | 5.95 | 7.94 |
| പാചകവാതകം | സിലിണ്ടർ | 64.47 | 109.85 |

ഏതാനും ചില നിത്യോപയോഗ വസ്തുക്കളുടെ വിലയുടെ കാര്യം മാത്രമേ ഇവിടെ സൂചിപ്പിക്കുന്നുള്ളൂ. യഥാർഥത്തിലിത് എല്ലാ വസ്തുക്കൾക്കും ബാധകമാണ്. പുത്തൻ സാമ്പത്തിക നയത്തിൻെറ ഫലമായി ഉപഭോക്തൃ വസ്തുക്കളുടെയെല്ലാം വില ഏറിയിരിക്കുന്നു.

അപ്പോൾപ്പിന്നെ, ഭരണാധികാരികളുടെ അവകാശവാദത്തിൻെറ അടിസ്ഥാനമെന്താണ്?

വില കുറഞ്ഞു എന്നല്ല, വിലക്കയറ്റനിരക്ക് കുറഞ്ഞു എന്നാണ് അവർ പറയുന്നതെന്ന് ശ്രദ്ധേയമാണ്. അതുപോലും 1992ലെ കണക്കുമായി താരതമ്യപ്പെടുത്തിയാണ് അവർ പറയുന്നതെന്നും ശ്രദ്ധിക്കണം. ഈ ഗവൺമെൻറ് അധികാരമേറ്റെടുത്തതിനുശേഷമുള്ള ഒരു വർഷക്കാലത്തിനിടയ്ക്ക് മൊത്തവില സൂചിക 17 ശതമാനത്തോളം ഉയർന്നു. തുടർന്നുള്ള വർഷം വിലക്കയറ്റം 13 ശതമാനമായും, ഇപ്പോൾ 10 ശതമാനത്തോളമായും നിൽക്കുന്നു. ഇതിൻെറ അർഥമെന്താണ്? 1991ൽ 100 രൂപ വിലയുണ്ടായിരുന്ന വസ്തുവിൻെറ വില 1992ൽ 117 രൂപയായും 1993ൽ 132 രൂപയായും 1994ൽ 145 രൂപയായും വർധിച്ചുവെന്നാണ് അത് കാണിയ്ക്കുന്നത്. ശതമാനക്കണക്കിൽ വിലക്കയറ്റ നിരക്ക് കുറഞ്ഞുവെങ്കിലും വിലകൾ ഓരോ വർഷവും കയറിക്കൊണ്ടേയിരിയ്ക്കുകയാണ്.

ഈ യഥാർഥ്യമാണ് കണക്കിൻെറ കസർത്തുകളിലൂടെ ഭരണാധികാരികൾ മറച്ചു വയ്ക്കുന്നത്. ജനങ്ങൾ നിത്യജീവിതത്തിൽ അനുഭവിയ്ക്കുന്നതായതുകൊണ്ട് അവരെ കബളിപ്പിയ്ക്കാനാവില്ലെന്ന സത്യവും അവർ മറക്കുന്നു.

**എല്ലാ വസ്തുക്കളുടെയും വില കയറി എന്ന് പറയുന്നത് കടന്നുകയ്യല്ലേ? കേരളത്തിലെ സിവിൽ സപ്ലൈസ് മന്ത്രി പറഞ്ഞതുപോലെ കേരളീയ കുടുംബങ്ങളിലെ നിത്യോപയോഗ വസ്തുക്കളിലൊന്നായ വെളിച്ചെണ്ണയുടെ വില കുറഞ്ഞില്ലേ?**

ശരിയാണ്, വെളിച്ചെണ്ണയുടെ വില കുറഞ്ഞു. 1990 മുതൽ 1993 വരെ കിലോയ്ക്ക് ഏകദേശം 45രൂ-50രൂപ വിലയുണ്ടായിരുന്ന വെളിച്ചെണ്ണയുടെ വില 30 രൂപയിൽ താഴെ എത്തിയിട്ടുണ്ട്. പക്ഷെ, അതൊരു നേട്ടമാണോ?

ഇക്കാര്യത്തിൽ രണ്ടു മൂന്ന് വസ്തുതകൾ ശ്രദ്ധേയമാണ്. ഒന്നാമതായി, കേരം തിങ്ങുന്ന നാടാണ് കേരളം. കേരളത്തിലെ കുടുംബങ്ങളിൽ 70 ശതമാനത്തിനും ഒരു തെങ്ങെങ്കിലുമുണ്ട്. നാളികേരകൃഷിക്കാരായി 28-30 ലക്ഷം കുടുംബങ്ങളുണ്ട്. വെളിച്ചെണ്ണയുടെ, അല്ലെങ്കിൽ നാളികേരത്തിൻെറ വില ഇടിഞ്ഞാൽ അത്രയും കുടുംബങ്ങളാണ് വഴിയാധാരമാകുന്നത്.

ഈ കണക്ക് നോക്കുക. കേരളത്തിൽ ഒരു വർഷം 425-450 കോടിയോളം നാളികേരം ഉത്പാദിപ്പിക്കുന്നു. നാളികേരത്തിൻെറ വില ഒരു രൂപ കുറഞ്ഞാൽ കൃഷിക്കാർക്ക് നഷ്ടപ്പെടുന്നത് 425-450 കോടി രൂപ. ഇക്കഴിഞ്ഞ ഒരു വർഷത്തിനുള്ളിൽ കേരളത്തിലെ നാളികേര കൃഷിക്കാർക്ക് മൊത്തം നഷ്ടപ്പെട്ടത് 1000 കോടി രൂപയോളം!

അപ്പോൾപ്പിന്നെ ഉപഭോക്താവിൻെറ കാര്യമോ? അതാണ് രണ്ടാമത്തെ സംഗതി. മുകളിൽപ്പറഞ്ഞ 425-450 കോടി നാളികേരത്തിൽ 20 ശതമാനം മാത്രമെ കേരളത്തിൽ ഭക്ഷ്യാവശ്യത്തിനായി ഉപയോഗിക്കപ്പെടുന്നുള്ളൂ. 80 ശതമാനവും സോപ്പ്-ഹെയർ ഓയിൽ വ്യവസായത്തിനുള്ള അസംസ്കൃത പദാർഥമാണ്. അങ്ങനെ വരുമ്പോൾ നാളികേരത്തിൻെറ അല്ലെങ്കിൽ വെളിച്ചെണ്ണയുടെ വിലയിടിവു മൂലം ലാഭം കൊയ്യുന്നത് സോപ്പ് കമ്പനികളാണ്. സോപ്പ് രംഗത്തുണ്ടായിരുന്ന ഇന്ത്യൻ കുത്തക കമ്പനികളെപ്പോലും (ഉദാ: ടാറ്റ ഓയിൽ മിൽസ്, ഗോദ്റെജ്) ബഹുരാഷ്ട്രക്കുത്തകകളായ ഹിന്ദുസ്ഥാൻ ലിവർ, പ്രോക്റ്റർ ആൻറ് ഗാംബ്ൾ എന്നിവ കയ്യടക്കിയ പശ്ചാത്തലത്തിൽ വെളിച്ചെണ്ണയുടെ വിലയിടിവ് അവരുടെ ലാഭം വൻതോതിൽ വർധിപ്പിക്കുന്നു.

മറ്റ് കാർഷികോൽപന്നങ്ങളുടെ കാര്യമോ?

നാളികേരത്തിന് സമാനമായ സ്ഥിതിയാണ് കേരളത്തിൻെറ മറ്റ് കാർഷികോൽപന്നങ്ങളുടെ കാര്യത്തിലും നിലനിൽക്കുന്നത്.

റബറിൻെറ കാര്യം നോക്കുക. ഉത്പാദനച്ചെലവ് ഭീകരമായി ഉയർന്നിട്ടും റബറിൻെറ വില നേരിയ തോതിലേ ഗവൺമെൻറ് ഉയർത്തിയുള്ളു. കശുവണ്ടിയുടെ കാര്യത്തിലാണെങ്കിൽ കുത്തകസംഭരണം വേണ്ടെന്നു വച്ചതോടെ വില വൻതോതിൽ ഇടിഞ്ഞു. പാലക്കാട്ട് നെല്ല് വാങ്ങാൻ ആളില്ല. കേരളത്തിൻെറ കാർഷിക മേഖല ആകെ തകർച്ചയിലാണ്.

ഇത് കേരളത്തിൽ മാത്രമാണോ, അഖിലേന്ത്യാ തലത്തിലും ഇതു തന്നെയല്ലേ സ്ഥിതി?

വടക്കെ ഇന്ത്യൻ സംസ്ഥാനങ്ങളും കേരളവും തമ്മിൽ ഒരു മൗലിക വ്യത്യാസമുണ്ട് — കമ്പോള ഇടപെടലിൻെറ കാര്യത്തിൽ.

വടക്കെ ഇന്ത്യയിലെ മുഖ്യമായ ചില വിളകൾ ഏവയെന്നു നോക്കുക. ഒന്ന്: ഗോതമ്പ്, രണ്ട്: അരി, മൂന്ന്: കരിമ്പ്, നാല്: പരുത്തി. ഇവയെല്ലാം തന്നെ ഗവൺമെൻറിൻെറ കമ്പോള ഇടപെടലിന് വിധേയമാണ്. നെല്ലും ഗോതമ്പും ഫുഡ് കോർപ്പറേഷൻ സംഭരിക്കുന്നു. ഗവൺമെൻറ് നിശ്ചയിക്കുന്ന വിലയ്ക്ക് പഞ്ചസാര ഫാക്ടറികൾ കരിമ്പ് വാങ്ങണം. പരുത്തിയുടെ വിലയും ഗവൺമെൻറ് നിശ്ചയിക്കുന്നു.

ഇതുമൂലം എന്ത് സംഭവിക്കുന്നു? വൻകിട കൃഷിക്കാരുടെ സമ്മർദ്ദത്തിനു വിധേയമായി ഈ ഉത്പന്നങ്ങളുടെ സംഭരണ/തറവില വർധിപ്പിയ്ക്കാൻ ഗവൺമെൻറ് നിർബന്ധിതമാകുന്നു. ഗോതമ്പിൻെറയും നെല്ലിൻെറയും കാര്യം തന്നെ നോക്കുക. ഗോതമ്പിൻെറ സംഭരണ വില 1990-91ൽ ക്വിൻറലിന് 225 രൂപയായിരുന്നത് പിന്നീട് ഓരോ വർഷവും വർധിപ്പിച്ച് ഇപ്പോൾ 350 രൂപയിലെത്തിയിരിക്കുന്നു. ഇതേ കാലഘട്ടത്തിൽ സാധാരണ നെല്ലിൻെറ വില 205 രൂപയിൽ നിന്ന് 310 രൂപയായും ഫൈനിൻേറത് 215 രൂപയിൽ നിന്ന് 330 രൂപയായും സൂപ്പർഫൈനിൻേറത് 225ൽ നിന്ന് 350 രൂപയായും ഉയർത്തി. ക്വിൻറലിന് 23 രൂപയുണ്ടായിരുന്ന കരിമ്പിൻെറ വില ഇപ്പോൾ 32.50 രൂപയാണ്. പരുത്തിയുടേതാകട്ടെ 620 രൂപയുടെ സ്ഥാനത്ത് 900 രൂപയും.

ഉത്പാദനച്ചെലവ് വർധിച്ചെങ്കിലും ഉത്പന്ന വില ഉയർന്നതുമൂലം വടക്കെ ഇന്ത്യൻ കൃഷിക്കാരുടെ ഭാരം ലഘൂകരിയ്ക്കപ്പെട്ടിരിക്കുന്നുവെന്നാണിത് കാണിയ്ക്കുന്നത്. എന്നാൽ കേരളത്തിലാകട്ടെ ഒരൊറ്റ ഉത്പന്നത്തിനുപോലും സംഭരണമില്ല. റബറിന് മാത്രമാണ് തറവില. ബഹുഭൂരിപക്ഷം കൃഷിക്കാരും കമ്പോളശക്തികൾക്ക് കീഴ്വഴങ്ങി ഞെരിഞ്ഞമരുന്നു. ആ അർഥത്തിൽ ഐ.എം.എഫ് - ലോകബാങ്ക്-ഗാട്ട് എന്നിവ ഇന്ത്യയിലുടനീളം നടപ്പാക്കനാഗ്രഹിക്കുന്ന വ്യവസ്ഥയുടെ ഒരു മാതൃകയാണ് കേരളം. ഒട്ടും അഭിലഷണീയമല്ലാത്ത "കേരള മാതൃക!"

**കാർഷികോത്പന്നങ്ങളുടെ വില വർധിച്ചുവെന്ന് പറഞ്ഞു. എന്തുകൊണ്ടാണ് ഗവൺമെൻറ് തന്നെ മുൻകയ്യെടുത്ത് അത് ഉയർത്തിയത്?**

കൃഷിക്കാരെ സംബന്ധിച്ചിടത്തോളം ഉത്പാദനച്ചെലവ് വമ്പിച്ച തോതിൽ വർധിച്ചു. വടക്കെ ഇന്ത്യയിലെ വൻകിട കൃഷിക്കാർ രാഷ്ട്രീയമായും സാമൂഹ്യമായും നിർണായക ശക്തിയാണ്. അവരുടെ പിന്തുണ തുടർന്നും നിലനിർത്തണമെങ്കിൽ ഉത്പന്ന വിലകൾ ഉയർത്തുകയല്ലാതെ മാർഗമില്ല എന്ന് കണ്ടിട്ടാണ് ഭരണാധികാരികൾ ഈ നടപടി സ്വീകരിച്ചത്.

**ഉത്പാദച്ചെലവ് വർധിപ്പിച്ചതുകൊണ്ടാണ് ഉത്പന്നവിലകൾ ഉയർത്തിയതെങ്കിൽ അത് തികച്ചും ന്യായമല്ലേ?**

ന്യായമാണ്. ഉത്പാദനച്ചെലവ് ഉയരുകയും ഉത്പന്നവില ഉയരാതിരിയ്ക്കുകയും ചെയ്താൽ കൃഷിക്കാർ പാപ്പരാകും (കേരളത്തിലേതുപോലെ). പക്ഷെ ചോദ്യം ഉയരുന്നു: എന്തുകൊണ്ട് ഉത്പാദനച്ചെലവ് ഉയർന്നു?

ഉത്പാദനച്ചെലവ് ഉയരാനുള്ള ഒരു പ്രധാന കാരണം, രാസവളങ്ങളുടെ വില വർധനയാണ്. 1980കളുടെ ആരംഭം മുതൽ രാസവളങ്ങൾക്ക് സബ്സിഡി നൽകിയിരുന്നു. പുത്തൻ സാമ്പത്തിക നയത്തിലെ ഒരു പ്രധാന ഘടകം ഗവൺമെൻറ് ചെലവുകൾ വെട്ടിക്കുറയ്ക്കലാണ്. ഗവൺമെൻറിൻെറ നിത്യ നിദാനച്ചെലവുകൾ വെട്ടിക്കുറയ്ക്കൽ അത്ര എളുപ്പമല്ല. ചെലവിലെ ഏറ്റവും പ്രധാന ഇനം പലിശയാണ്. പിന്നൊന്ന്

പ്രതിരോധച്ചെലവും. അതൊക്കെ കുറയ്ക്കുകയെന്ന "വിഷമകര"മായ പാതയ്ക്കു പകരം തെരഞ്ഞെടുത്ത എളുപ്പ വഴിയാണ് സബ്സിഡി വെട്ടിക്കുറയ്ക്കൽ.

രാസവളം സബ്സിഡി വെട്ടിക്കുറച്ചതോടെ വളം വില ഏറിയില്ലേ? അതുമൂലം വളം ഉപഭോഗം കുറയില്ലേ? കാർഷികോത്പാദനത്തെ അതെങ്ങനെ ബാധിയ്ക്കും? ഉവ്വ്, വളം വില കൂടി. ഫോസ്ഫേറ്റ്, പൊട്ടാഷ് എന്നിവയെ അടിസ്ഥാനമാക്കിയ വളങ്ങളുടെ സബ്സിഡി പൂർണമായും പിൻവലിച്ചു. ഫോസ്ഫേറ്റ് വളങ്ങളുടെ വില ഇരട്ടിയായി. പൊട്ടാഷ് വളങ്ങളുടേത് മൂന്നിരട്ടിയും. യൂറിയയുടെ സബ്സിഡി 30 ശതമാനം വെട്ടിക്കുറച്ചു. വില അത്രയും കൂടി.

1992ലാണ് വളം വില വർധിച്ചത്. 1991-92ൽ രാസവളം ഉപഭോഗം 127 ലക്ഷം ടണ്ണായിരുന്നു. എന്നാൽ വില വർധനയെത്തുടർന്ന് 1992-93ൽ അത് 122 ലക്ഷം ടണ്ണായി കുറഞ്ഞു. 1980നുശേഷം ആദ്യമായാണ് വളത്തിൻെറ ഉപഭോഗം ഏതെങ്കിലും വർഷത്തിൽ തലേ വർഷത്തേക്കാൾ കുറയുന്നത് എന്നോർക്കണം.

രാസവളത്തിൻെറ ഉപഭോഗം കുറഞ്ഞതോടെ ഭക്ഷ്യധാന്യ ഉത്പാദനത്തിലും കുറവ് കണ്ടുതുടങ്ങി. 1991-92ൽ 747 ലക്ഷം ടൺ നെല്ല് ഉത്പാദിപ്പിച്ച സ്ഥാനത്ത് 92-93ൽ ഉത്പാദനം 726 ലക്ഷമായി കുറഞ്ഞു. കരിമ്പിൻെറ ഉത്പാദനം 25 കോടി ടണ്ണിൽ നിന്ന് 23 കോടി ടണ്ണായി താഴ്ന്നു. ചണത്തിൻേറത് 100 ലക്ഷം ടണ്ണിൽ നിന്ന് 90 ലക്ഷം ടണ്ണായും ഇടിഞ്ഞു. ഗോതമ്പിൻെറ ഉത്പാദന വർധന നാമമാത്രമായിരുന്നു — 10 ലക്ഷം ടൺ.

ചുരുക്കത്തിൽ കാർഷികോത്പാദനം പിന്നോട്ടടിപ്പിക്കുന്നതിലേയ്ക്കാണ് ഇത് നയിക്കുന്നത്.

**കൃഷിക്കാർക്ക് സബ്സിഡി നൽകുന്നതിൽ എന്ത് ന്യായമാണുള്ളത്? സബ്സിഡി വെട്ടിക്കുറച്ച നടപടി ശരിയല്ലേ?**

കൃഷിയാണ് ഏതൊരു രാജ്യത്തിൻെറയും സാമ്പത്തിക പ്രവർത്തനത്തിൻെറ അടിത്തറ. കാർഷിക പ്രവർത്തനങ്ങൾക്ക് രണ്ട് ലക്ഷ്യങ്ങളുണ്ട്. ഒന്ന്: ജനങ്ങളുടെ ഭക്ഷ്യാവശ്യം നിറവേറ്റൽ. രണ്ട്: വ്യവസായങ്ങൾക്കു വേണ്ട അസംസ്കൃത പദാർഥങ്ങൾ ഉത്പാദിപ്പിക്കൽ. ഇതു രണ്ടും ഫലപ്രദമായി നടക്കണമെങ്കിൽ കാർഷികോൽപ്പാദനത്തിന് പ്രോത്സാഹനം നൽണ്ടേതുണ്ട്. കമ്പോളത്തിൻെറ ഗതി വിഗതികൾക്കൊത്ത് ചാഞ്ചാടാൻ വിട്ടാൽ കൃഷിയിൽ കൃഷിക്കാർക്ക് സ്ഥായിയായ താൽപര്യമുണ്ടാകില്ല. അതുകൊണ്ടാണ് കാർഷികോത്പാദനം വർധിപ്പിക്കുന്നതിനായി പല രാജ്യങ്ങളിലെയും ഗവൺമെൻറുകൾ ക്രിയാത്മകമായ ഇടപെടൽ നടത്തുന്നത്.

ഗവൺമെൻറ് ഇടപെടലുകളിലെ ഒരു മുഖ്യ ഇനം കാർഷിക സബ്സിഡികളാണ്. വികസിത-വികസ്വര ഭേദമന്യേ ഗവൺമെൻറുകൾ കൃഷിക്കാർക്ക് സബ്സിഡി നൽകുന്നു. ലോകത്തിലെ ഏറ്റവും വികസിച്ച ചില മുതലാളിത്ത രാജ്യങ്ങൾ കൃഷിക്കാർക്ക് നൽകുന്ന സബ്സിഡിയുടെ കണക്ക് നോക്കുക:

| | സബ്സിഡി ഹെക്ടറിന് (ഡോളറിൽ) |
|---|---|
| അമേരിക്ക | 148.5 |
| യൂറോപ്യൻ യൂണിയൻ | 238.4 |
| ജപ്പാൻ | 259.1 |
| കനഡ | 263.9 |
| ആസ്ട്രേലിയ | 117.3 |
| ന്യൂസിലാൻറ് | 147.3 |
| ഇന്ത്യ | 4.3 |

**അപ്പോൾപ്പിന്നെ നമ്മുടെ നാട്ടിൽ സബ്സിഡി വെട്ടിക്കുറച്ചതിനെ എങ്ങനെ ന്യായീകരിയ്ക്കാം?**

സബ്സിഡി വെട്ടിക്കുറച്ചപ്പോാം കൃഷിക്കാർക്ക് നഷ്ടം. അത് നികത്താൻ സംഭരണ വില വർധിപ്പിച്ചു. അപ്പോാം ഗവൺമെൻറിൻെറ ചെലവ് വീണ്ടും കൂടുകയല്ലേ?

ശരിയാണ്. സബ്സിഡി വെട്ടിക്കുറച്ചപ്പോാം ഗവൺമെൻറ് ചെലവ് കുറഞ്ഞു. എന്നാൽ സംഭരണ വില ഉയർത്തിയപ്പോാം ഗവൺമെൻറിൻെറ ചെലവ് കൂടുകയും ചെയ്തു. അത് നികത്താനാണ് ഗവൺമെൻറ് റേഷൻ കടകളിലൂടെ നൽകുന്ന അരി, ഗോതമ്പ് എന്നിവയുടെ വില ഉയർത്തിയത്. പുത്തൻ സാമ്പത്തികനയം നടപ്പാക്കാൻ തുടങ്ങിയതിനുശേഷം മൂന്നു തവണ ഇവയുടെ വില വർധിപ്പിച്ചു. 1991 ഡിസംബർ, 1993 ജനുവരി, 1994 ഫെബ്രുവരി എന്നീ മാസങ്ങളിൽ.

റേഷൻ വസ്തുക്കളുടെ ഇപ്പോഴത്തെ വില വർധനവോടെ കമ്പോളവിലയും റേഷൻ വിലയും തമ്മിൽ വ്യത്യാസമില്ലാത്ത അവസ്ഥ ഉളവാകുന്നു. 1991 ജനുവരിയിൽ ദൽഹിയിൽ ഗോതമ്പിൻെറ വില കമ്പോളത്തിൽ 3.45 രൂപയായിരുന്നു. റേഷൻ കടയിൽ 2.34 രൂപയും. വ്യത്യാസം 47.44%. 92 ജൂലൈയിൽ വ്യത്യാസം 34 ശതമാനമായും 93 ജൂലൈയിൽ 16 ശതമാനമായും കുറഞ്ഞു. ഇക്കൊല്ലം ഫെബ്രുവിരിയിലാകട്ടെ അത് എട്ട് ശതമാനം മാത്രമാണ്.

കേരളത്തിലാണെങ്കിൽ പല സ്ഥലത്തും കമ്പോളവിലയേക്കാാം ഉയർന്നതാണ് റേഷൻ വില. മാത്രവുമല്ല കമ്പോളത്തിൽ കിട്ടുന്നതിനേക്കാാം മോശപ്പെട്ടതാണ് റേഷൻ കടയിലെ അരി. ഇക്കാരണങ്ങളാൽ ആാംക്കാർ റേഷൻ അരിയും ഗോതമ്പും വാങ്ങാതാകുന്നു. പതുക്കെപ്പതുക്കെ പൊതുവിതരണ സമ്പ്രദായം തന്നെ ഇല്ലാതാക്കപ്പെടുന്നു.

**പുത്തൻ സാമ്പത്തികനയം കൊണ്ട് വ്യാവസായിക പുരോഗതി കൈവരിക്കാൻ കഴിഞ്ഞോ? ഇല്ലെങ്കിൽ ഓരോ വർഷവും ബജറ്റിൽ പുതിയ സൗജന്യങ്ങൾ വ്യവസായികൾക്കു നൽകുന്നതു എന്തിന്?**

പുത്തൻ സാമ്പത്തിക നയം 1991ൽ നടപ്പാക്കുന്നതിനു ഗവൺമെൻറും അതിനെ അനുകൂലിക്കുന്നവരും പറഞ്ഞ ന്യായം ഇതായിരുന്നു: ഇന്ത്യയിലെ വ്യവസായ രംഗത്തെ നിയന്ത്രണങ്ങളും കെട്ടുപാടുകളും വരിഞ്ഞുകെട്ടിയതു മൂലം വ്യാവസായിക വളർച്ച സാധ്യമല്ല; അവയെ നീക്കം ചെയ്താൽ ഇവിടത്തെ വ്യവസായങ്ങാം കുതിച്ചു മുന്നേറും. മൂന്നു വർഷത്തോളം കാലത്തെ പരിഷ്കാരങ്ങാംക്കുശേഷം 'സാമ്പത്തിക സർവെ'യിൽ ഇന്ത്യാ ഗവൺമെൻറ് പറയുന്നത് വ്യവസായ പുരോഗതി ദുർബലമാണെന്നാണ്. യന്ത്രവ്യവസായങ്ങളിലെ മുരടിപ്പാണ് അതിനു കാരണമത്രെ. അയോധ്യാ സംഭവവികാസമാണ് കഴിഞ്ഞ വർഷം ഈ രംഗത്തെ തളർച്ചക്കു കാരണമെന്നും 'സർവെ' വിശദീകരിക്കുന്നു. ഇതു ശരിയല്ല. അയോധ്യാ സംഭവം 1992 ഡിസംബറിലായിരുന്നു. യന്ത്രവ്യവസായത്തിലെ ഉല്പാദന മരവിപ്പ് 1993 ഒക്ടോബർ വരെ നീണ്ടു നിന്നു.

വ്യാവസായിക വളർച്ചക്കുവേണ്ടി 1991 ജൂൺ മുതൽ ഗവൺമെൻറ് വ്യവസായികാംക്ക് ഇറക്കുമതി ചുങ്കങ്ങളും നികുതികളും ഗണ്യമായി കുറച്ചു. മുതൽമുടക്കിനെ പ്രോത്സാഹിപ്പിച്ച് സമ്പദ്വ്യവസ്ഥയെ ഉത്തേജിപ്പിക്കുകയായിരുന്നു ലക്ഷ്യം. ഇറക്കുമതിചുങ്കങ്ങാം കുറച്ചതുമൂലം ഇന്ത്യയിലെ യന്ത്രവ്യവസായങ്ങളുടെയും ഇലക്ട്രോണിക്സ് വ്യവസായങ്ങളുടെയും കമ്പോളത്തിൽ വിദേശചരക്കുകാം വന്നുകുമിഞ്ഞു.

വ്യവസായത്തിൽ മുരടിപ്പുണ്ടായി. മുതലാളിമാർക്കു അനുവദിച്ച ആനുകൂല്യങ്ങഠം മൂലമുള്ള വരുമാനം അവർ ഉല്പാദനം വർധിപ്പിക്കാനല്ല, ഊഹക്കച്ചവടത്തിനും മറ്റു മാണ് മുഖ്യമായി വിനിയോഗിച്ചത്. 1991-92ൽ 14.8 കോടി ഡോളറായിരുന്നു ഇന്ത്യ യിലെ മൊത്തം വിദേശമുതൽമുടക്ക്. 1993-94ൽ അതു 350 കോടിയിൽപരം ഡോളറായി ഉയർന്നു. എന്നാൽ ഈ തുകയിൽ 85 കോടി ഡോളർ മാത്രമാണ് നേരിട്ടു മുതൽ മുടക്കിയത്. ബാക്കി നിലവിലുള്ള ഇന്ത്യൻ സ്ഥാപനങ്ങളുടെ ഓഹരി വാങ്ങി ആ സ്ഥാപനങ്ങളെ വരുതിയിലാക്കാനാണ് വിദേശികഠം ശ്രമിച്ചത്. പുതിയ വ്യവസായ ങ്ങഠം ആരംഭിച്ച് ഇന്ത്യയുടെ വ്യാവസായിക പുരോഗതി ഊർജിതമാക്കാനല്ല, നല്ല നിലയിൽ നടക്കുന്ന ഇന്ത്യൻ സ്ഥാപനങ്ങഠം കയ്യടക്കി തങ്ങളുടെ ലാഭം വർധിപ്പിക്കാ നാണ് വിദേശ മുതലാളിമാർക്കു താൽപര്യം.

ഈ പശ്ചാത്തലത്തിൽ ഇറക്കുമതിച്ചുങ്കങ്ങഠം വെട്ടി കുറച്ചത് ആഭ്യന്തര യന്ത്രവ്യവ സായങ്ങഠംക്കു പ്രോത്സാഹനമല്ല. അവയ്ക്കുവേണ്ടി എക്സൈസ് ചുങ്കങ്ങഠം വെട്ടിക്കുറച്ചിട്ടുണ്ടെങ്കിലും ഇറക്കുമതിച്ചുങ്കം കുറച്ചതു മൂലമുള്ള പിന്നോട്ടടി നിക ത്താൻ അതു പോരാ. ഇറക്കുമതിച്ചുങ്കം കുറച്ചത് ആഭ്യന്തരയന്ത്രവ്യവസായത്തെ തകരാ നിടയാക്കും. ഈയിടെ ഒപ്പുവെച്ച ഗാട്ട് കരാറിൻെറ ആദ്യത്തെ പ്രത്യാഘാതമായിവേണം ഇതിനെ കാണാൻ.

പിന്നെ എന്തിനാണ് ഇത്തവണത്തെ ബജറ്റിൽ ചുങ്കങ്ങളും നികുതികളും കുറച്ചത്? 1989-90 മുതൽ മുരടിപ്പിലായിരുന്നു ഇന്ത്യൻ വ്യവസായമേഖല. കഴിഞ്ഞ രണ്ടു വർഷ മായി ഏർപ്പെടുത്തിയ ഉദാരവൽക്കരണവും സൗജന്യങ്ങളും കൊണ്ട് ഈ മുരടിപ്പിനു കാര്യമായ കുറവുണ്ടായില്ല. പ്രതീക്ഷയെക്കാളേറെ ഉൽക്കണ്ഠയോടെയാണ് ഈ ബജ റ്റിൽ ധനകാര്യമന്ത്രി ഡോ.മൻമോഹൻ സിങ്ങ് വ്യവസായികഠംക്കു പല ആനുകൂല്യ ങ്ങളും നൽകിയത്. അതിനു തെളിവാണ് ബജറ്റ് പ്രസംഗത്തിലെ പ്രസക്തഭാഗങ്ങളും തുടർന്നു മന്ത്രി അതെക്കുറിച്ചു നൽകിയ വിശദീകരണങ്ങളും.

വ്യവസായരംഗത്തെ പൊതുവെ ബാധിച്ചിരിക്കുന്ന മുരടിപ്പ് ആ രംഗത്ത് പുതിയ ആളുകഠംക്കു തൊഴിൽ ലഭ്യമല്ലാതാക്കി എന്നു മാത്രമല്ല ലക്ഷക്കണക്കിനാളുകഠംക്കു തൊഴിലുകഠം നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

**എംപ്ളോയ്മെൻറ് എക്സ്ചെയിഞ്ചിലെ രജിസ്റ്റർ ചെയ്ത തൊഴിലില്ലാത്തവരുടെ എണ്ണം 1992നെ അപേക്ഷിച്ച് 1993ൽ 1.4 ശതമാനം കുറഞ്ഞു എന്ന് ധനമന്ത്രി പ്രസ്താവിച്ചിട്ടുണ്ടല്ലോ. പുതിയ പരിഷ്കാരങ്ങൾ മൂലം തൊഴിലില്ലായ്മ പെരുകുമെന്നും മറ്റുമുള്ള വാദങ്ങൾ അതിശയോ ക്തിപരമാണെന്നല്ലേ ഇതു തെളിയിക്കുന്നത്?**

ഈ കണക്കിൻെറ നിജസ്ഥിതി എന്താണെന്നു വെളിപ്പെടാൻ കുറച്ചുകൂടി കാത്തിരി ക്കേണ്ടതുണ്ട്. എംപ്ളോയ്മെൻറ് എക്സ്ചെയിഞ്ചിലെ രജിസ്ട്രേഷൻ കാലാകാലം പുതുക്കാൻ തൊഴിലന്വേഷകർ ബാദ്ധ്യസ്ഥരാണ്. അല്ലെങ്കിൽ അവരെ രജിസ്റ്ററിൽ നിന്നും നീക്കം ചെയ്യും. സാധാരണയായി രജിസ്റ്റർ ചെയ്തവരെല്ലാം യഥാകാലം പുതു ക്കാറില്ല. ഇങ്ങനെയുള്ളവരെ മുഴുവൻ ഒറ്റയടിക്ക് രജിസ്റ്ററിൽ നിന്നും നീക്കം ചെയ്താൽ രജിസ്റ്റർ ചെയ്ത തൊഴിലന്വേഷകരുടെ എണ്ണം താല്കാലത്തേയ്ക്ക് ഇടിയും. ഇത്തരമൊരു ചെപ്പടിവിദ്യ മൂലമാണല്ലോ ഇപ്പോഠം തൊഴില്ലില്ലാത്തവരായി രജിസ്റ്റർ ചെയ്തവരുടെ എണ്ണം കുറഞ്ഞത് എന്ന് സംശയമുണ്ട്.

പുത്തൻ സാമ്പത്തിക പരിഷ്കാരങ്ങൾക്കു മുമ്പേ തന്നെ ഇന്ത്യയിലെ തൊഴിലവസര വർധന ഗണ്യമായി കുറയാൻ തുടങ്ങി കഴിഞ്ഞിരുന്നു. കാര്യമായ വളർച്ച ഉണ്ടായി എന്നവകാശപ്പെടുന്ന 80കളിൽ നാമമാത്രമായ തൊഴിലവസര വർധനയാണുണ്ടായിട്ടുള്ളത് എന്നതിന് സർക്കാർ കണക്കുകൾ തന്നെ സാക്ഷ്യപത്രങ്ങളാണ്. 70കളിൽ 5 ശതമാനം വീതം തൊഴിലവസരങ്ങൾ ഉയർന്നെങ്കിൽ 80 കളിൽ 2 ശതമാനം വീതമേ വർധിച്ചുള്ളൂ.

പുതിയ പരിഷ്കാരങ്ങളുടെ ഫലമായി എന്തു സംഭവിക്കുന്നു? ഇതു സംബന്ധിച്ചു നടന്നിട്ടുള്ള എല്ലാ പഠനങ്ങളിലെയും നിഗമനം ഒന്നുതന്നെയാണ്. മറ്റെന്തു സംഭവിച്ചാലും തൊഴിലില്ലായ്മ ഭയാനകമായി പെരുകും. ഏറ്റവും വിശദമെന്നു പരിഗണിക്കപ്പെടുന്ന പഠന (മൻമോഹൻ സിങ്ങിൻെറ ധനകാര്യ നയങ്ങളുടെ ഏറ്റവും വലിയ വക്താവായ രാജാ ചെല്ലയ്യയുടെ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പബ്ളിക് ഫിനാൻസ് ആൻറ് പോളിസിയിലെ പണ്ഡിതരാണ് ഈ പഠനം നടത്തിയത്) പ്രകാരം തെളിയുന്ന ചിത്രം ഇതാണ്.

പരിഷ്കാരങ്ങൾ ആരംഭിച്ച 1990-91ൽ ഇന്ത്യയിൽ പൂർണ്ണമായും തൊഴിലില്ലാത്തവരായി മൊത്തം 110 ലക്ഷം പേർ ഉണ്ടായിരുന്നു. പഴയ നയങ്ങൾ തന്നെ തുടർന്നിരുന്നെങ്കിൽ തൊഴിലില്ലാത്തവരുടെ എണ്ണം 1993-94 ആയപ്പോഴേക്കും 115 ലക്ഷമായി ഉയർന്നേനെ.എന്നാൽ പുതിയ പരിഷ്കാരങ്ങളുടെ ഫലമായി തൊഴിലില്ലാത്തവരുടെ എണ്ണം 190 ലക്ഷമായെങ്കിലും ഉയരും. ഇതു തന്നെ ദേശീയ ഉല്പാദനം പ്രതിവർഷം 4.2 ശതമാനം വീതം വളർന്നാലുള്ള സ്ഥിതിയാണ്. യഥാർഥ വളർച്ചയാവട്ടെ 2.9 ശതമാനമേ വരികയുള്ളൂ എന്നു വ്യക്തമായി കഴിഞ്ഞിരിക്കുന്നു. ഇതിൻെറ ഫലമായി ഇപ്പോൾ തൊഴിലില്ലാത്തവരുടെ എണ്ണം 220 ലക്ഷമായെങ്കിലും ഉയർന്നിരിക്കണം. മൂന്നു വർഷം കൊണ്ട് തൊഴിലില്ലാപടയിലേക്ക് 1 കോടിയിൽപ്പരം പേർ കൂടി ചേർന്നിരിക്കുന്നു എന്നാണ് മതിപ്പു കണക്ക്. ഇതിൻെറ ഫലമായി തൊഴിലില്ലായ്മ നിരക്ക് 3.1 ശതമാനത്തിൽ നിന്നും 9 ശതമാനമെങ്കിലും ആയി ഉയർന്നു കാണണം

**നികുതിയിളവുകൾ അനുവദിക്കുന്ന പുതിയ ബജറ്റ് നയം സ്വാഗതം ചെയ്യപ്പെടേണ്ടതല്ലേ? നികുതിഭാരം ഉയർത്തണമെന്നാണോ സ്വാശ്രയ സമതിയുടെ നിലപാട്?**

പണക്കാരുടെ മേൽ നികുതി ചുമത്തി, നികുതി വെട്ടിപ്പും കള്ളപ്പണവും തടഞ്ഞ് സർക്കാരിൻെറ ഭരണച്ചെലവിനാവശ്യമായ തുകയെങ്കിലും നികുതിയായി സംഭരിക്കണമെന്നുള്ളതാണ് സ്വാശ്രയ സമിതിയുടെ നിലപാട്. ഇതിനു കഴിഞ്ഞില്ലെങ്കിൽ ഭരണച്ചെലവിനായി പോലും വായ്പയെ ആശ്രയിക്കേണ്ട ഗതികേടു വരും. 1960-61ൽ ഭരണച്ചെലവു മുഴുവൻ നികുതി വരുമാനത്തിൽ നിന്നായിരുന്നു. എന്നാൽ ഇത് അനുക്രമമായി കുറഞ്ഞ് 1980-81 ആയപ്പോഴേക്കും നികുതിവരുമാനം ചെലവിൻെറ 65 ശതമാനമായി. മൻമോഹൻ സിങ്ങിനു കീഴിലാവട്ടെ നികുതി വരുമാന വർധന ഗണ്യമായി മന്ദീഭവിച്ചിരിക്കയാണ്. 1992-93 ൽ ഭരണച്ചെലവിൻെറ 58 ശതമാനമേ ഇതു വരൂ. 1993-94ൽ 49 ശതമാനം. ഈ വർഷം ഇത് ഇനിയും കുറയും. ഈ വർഷം നികുതി വരുമാനത്തിൽ കേവലം 2 ശതമാനം വർധനയേ അദ്ദേഹം പ്രതീക്ഷിക്കുന്നുള്ളൂ.

സാധാരണക്കാരായ ശമ്പള വരുമാനക്കാർക്ക് ഇളവുകൾ എന്ന പേരിൽ ധനികർക്ക് വമ്പിച്ച ആദായ നികുതി ഇളവുകൾ നല്കുകയാണ് ധനമന്ത്രിയുടെ നയം. ഈ വർഷമാകട്ടെ കമ്പനികളുടെ ആദായ നികുതിയും ഗണ്യമായി കുറച്ചു. ഊഹക്കച്ചവട ലാഭ

ത്തിനു മേലുള്ള നികുതിയും കുറച്ചു. പണക്കാരുടെ മേലുള്ള നികുതി വർധിപ്പിച്ചാൽ പണമുണ്ടാക്കാനുള്ള ആർത്തി കുറയും; സാമ്പത്തിക വളർച്ച മന്ദീഭവിക്കും എന്നാണത്രേ ലോകബാങ്കിൻെറ അഭിപ്രായം

പണക്കാർക്ക് ഈ ഇളവുകൾ നല്കുമ്പോൾ സാധാരണക്കാരൻെറ ചുമലിൽ വീഴുന്ന പരോക്ഷ നികുതികൾ നിരന്തരമായി ഉയർത്തുകയാണദ്ദേഹം. ഏറ്റ വ്യത്യാസം ചുങ്ക തീരുവകളിൽ വരുത്തിക്കൊണ്ടിരിക്കുന്ന വെട്ടിക്കുറവുകളാണ്. ചുങ്കം കുറയുന്നത് ഇറക്കുമതിയെ പ്രോത്സാഹിപ്പിക്കുന്നു. നാട്ടിലെ വ്യവസായത്തിനും കൃഷിക്കും ദോഷകരമായി തീരുന്നു. ചുങ്കം ഇളവു ചെയ്യുന്നതിൻെറ കോട്ടം എക്സൈസ് തീരുവ വർധിപ്പിച്ചു നികത്തണമെന്നാണ് ലോകബാങ്കിൻെറ അഭിപ്രായം. ഇറക്കുമതിക്കു സൗജന്യം! നാട്ടിലെ ഉല്പാദനത്തിനു പിഴ.

സർക്കാരിൻെറ നികുതി വരുമാനത്തിൽ സാധാരണക്കാരിൽ നിന്ന് ഈടാക്കുന്ന പരോക്ഷ നികുതികളുടെ പ്രാധാന്യം അടിക്കടി ഉയർന്നുകൊണ്ടിരിക്കയാണ്. 1950-51ൽ 64 ശതമാനമായിരുന്ന അത് ഇന്ന് 83 ശതമാനത്തോളമായി ഉയർന്നിരിക്കുന്നു.

സമ്പന്നരിൽ നിന്നും പിരിക്കാവുന്ന നികുതിയുടെ പരിധിയിലെത്തി മുട്ടിയതുകൊണ്ടാണോ അവരിൽ നിന്നുള്ള നികുതി വരുമാനം ആപേക്ഷികമായി കുറഞ്ഞുകൊണ്ടിരിക്കുന്നത്? ഇന്ത്യാ സർക്കാരിൻെറ കണക്കുകൾ എല്ലാം കാണിക്കുന്നത് സമ്പന്നർ കൂടുതൽ സമ്പന്നരായി കൊണ്ടിരിക്കുന്നു എന്നാണ്. 1950-51ൽ ഇവരുടെ സമ്പാദ്യങ്ങൾ ദേശീയ വരുമാനത്തിൻെറ 10.4 ശതമാനമേ വരുമായിരുന്നുള്ളൂ. എന്നാൽ 1989-90ൽ ദേശീയവരുമാനത്തിൻെറ 22 ശതമാനം വരും ഈ സമ്പാദ്യം. ഇപ്രകാരം പെരുകികൊണ്ടിരിക്കുന്ന സമ്പാദ്യത്തിൻെറ 1.6 ശതമാനം മാത്രമാണ് ആദായ നികുതിയും മറ്റുമായി സമാഹരിക്കാൻ സർക്കാരിനു കഴിയുന്നത്. 1950-51ൽ ഇതു ദേശീയ സമ്പാദ്യത്തിൻെറ 12.4 ശതമാനം വരുമാനമായിരുന്നു.

മറ്റു രാജ്യങ്ങളുമായി താരതമ്യപ്പെടുത്തിയാലും നികുമി നയത്തിലെ അപാകത വ്യക്തമാകും. ഇന്ത്യയിൽ ദേശീയ വരുമാനത്തിൻെറ 11.7 ശതമാനമെ മൊത്തം നികുതി വരുമാനം വരൂ. വികസിത രാജ്യങ്ങളിൽ ഈ തോത് 23 ശതമാനവും ചില അവികസിത രാജ്യങ്ങളിൽ ഇതു 14 ശതമാനവും ആണ്. ഇനി പ്രത്യക്ഷ നികുതികളുടെ കാര്യമെടുത്താലോ? വികസിത രാജ്യങ്ങളിൽ മൊത്തം നികുതി വരുമാനത്തിൻെറ 43 ശതമാനം പ്രത്യക്ഷ നികുതികളാണ്. അവികസിത രാജ്യങ്ങളിൽ ഈ തോത് 35 ശതമാനമാണ്. ഇന്ത്യയിലാവട്ടെ നേരത്തെ സൂചിപ്പിച്ചതു പോലെ നികുതി വരുമാനത്തിൽ പണക്കാരുടെ പ്രത്യക്ഷ വിഹിതം കേവലം 17 ശതമാനം മാത്രമാണ്.

ഈ കൂട്ടർക്കാണ്, രാജ്യം അതി ഗുരുതരമായ പ്രതിസന്ധിയെ അഭിമുഖീകരിക്കുന്ന ഇക്കാലത്ത് കൂടുതൽ കൂടുതൽ സൗജന്യങ്ങൾ അനുവദിച്ചു കൊണ്ടിരിക്കുന്നത്.

**വിദേശനാണയ പ്രതിസന്ധി പരിഹരിക്കാൻ കഴിഞ്ഞിട്ടില്ലേ? വിദേശ നാണയ ശേഖരം 1991 ജൂണിൽ 100 കോടി ഡോളർ മാത്രമായിരുന്നത് ഇന്ന് 1300 കോടി ഡോളർ ആയി ഉയർന്നില്ലേ? ഇതു വലിയൊരു നേട്ടമല്ലേ?**

വിദേശ നാണയ ശേഖരം ഉയർന്നു എന്നത് വസ്തുതാപരമായി ശരിയാണ്. എന്നാൽ സുപ്രധാനമായ ഒരു പ്രശ്നത്തിനു മറുപടി കിട്ടേണ്ടതുണ്ട്. ഈ വിദേശനാണയം എവിടെന്നിന്നു ലഭിച്ചു? അതു എത്രമാത്രം സ്ഥായിയാണ്?

വിദേശനാണയ ശേഖരം ഉയർത്താൻ ആറു മാർഗങ്ങളിലൂടെയേ പറ്റൂ. 1. ഇറക്കുമതിയേക്കാൾ കൂടുതൽ കയറ്റുമതി ചെയ്ത് വിദേശനാണയ മിച്ചം ഉണ്ടാക്കുക. 2. വിദേശഇന്ത്യക്കാർ നാട്ടിലോട്ട് കൂടുതൽ പണം അയയ്ക്കുക. 3. വിദേശ ധനകാര്യ സ്ഥാപനങ്ങളിൽ നിന്നും സർക്കാരുകളിൽ നിന്നുമുള്ള വായ്പകൾ. 4. സ്വകാര്യവിദേശ ദീർഘകാല മൂലധന നിക്ഷേപം. 5. സ്റ്റോക് എക്സ്ചേഞ്ചുകളിലേയും മറ്റുമുള്ള വിദേശ സ്വകാര്യ താൽകാലിക നിക്ഷേപങ്ങൾ. 6. മറ്റുള്ളവ.

ഇവയിൽ ഏതു പ്രകാരമാണ് ഇന്ത്യയുടെ വിദേശ നാണയ ശേഖരം ഉയർന്നത്? വ്യാപാരത്തിലൂടെയാവാൻ വയ്യ. കയറ്റുമതി ഈ വർഷം ഉയർന്നു. വ്യവസായ മാന്ദ്യം മൂലം ഇറക്കുമതി ഉയരുകയുണ്ടായില്ല. എന്നിട്ടും വ്യാപാരത്തിൽ 2300 കോടി രൂപ വിദേശ കമ്മിയാണ്. വിദേശ ഇന്ത്യക്കാർ അയയ്ക്കുന്ന പണത്തിൽ ഗണ്യമായ വർധനയുണ്ടായിട്ടുണ്ട്. ഇതു വിദേശ നാണയ ശേഖരത്തിലേക്ക് മുതൽകൂട്ടായി.

പക്ഷെ വിദേശ നാണയ ശേഖര വർധനയിൽ നല്ല പങ്കും 3 മുതൽ 5 വരെയുള്ള ഇനങ്ങളിലായി വന്നിട്ടുള്ളതാണ്. ഇന്ത്യയുടെ വിദേശ കടബാദ്ധ്യതകൾ പെരുകികൊണ്ടിരിക്കുന്നു. ഈ കടബാദ്ധ്യതകളിൽ വലിയ പങ്കും ഇന്ത്യയിലെ കമ്പനികൾ വിദേശത്തു നിന്നും നേരിട്ടു കടം വാങ്ങുന്നവയാണ്. ഈ വായ്പാ സൗകര്യങ്ങൾ തുടർന്നും നിലനില്ക്കുന്നതിനെ ആശ്രയിച്ചിരിക്കും നമ്മുടെ വിദേശ നാണയ ശേഖര ഭദ്രത.

അഞ്ചാമത്തെ ഇനം വിദേശ നാണയമാണ് ഏറ്റവും ആശങ്ക സൃഷ്ടിക്കുന്നത്. സ്റ്റോക് എക്സ്ചേഞ്ചിലെ കേവലം ഊഹക്കച്ചവടത്തിനായി വരുന്ന ഹ്രസ്വകാല വിദേശ നിക്ഷേപങ്ങൾ എപ്പോൾ വേണമെങ്കിലും പിൻവലിക്കപ്പെടാം. കഴിഞ്ഞ വർഷം ഏതാണ്ട് 200ൽ പരം കോടി ഡോളർ, അതായത് മൊത്തം വിദേശ വിനിമയ ശേഖരത്തിൻെറ അഞ്ചിലൊന്നു വരുന്ന തുക, ഇപ്രകാരം ഇന്ത്യയിലേക്കു വന്നിട്ടുണ്ടെന്നാണു കണക്ക്., വിദേശ ചൂതാട്ടക്കാരോടുള്ള ആശ്രിതത്വത്തിലേക്കു രാജ്യത്തിൻെറ സാമ്പത്തിക സുരക്ഷിതത്വം നീങ്ങിക്കൊണ്ടിരിക്കയാണ്.

1990-91ൽ ഇന്ത്യയുടെ വിദേശ വിനിമയ ശേഖരം ശരാശരി 600 കോടി ഡോളർ വരുമായിരുന്നു. അപകടകരമായ ഒരു നിലയായിരുന്നു അത് എന്നു പറയാനാവില്ല. എന്നാൽ എത്രപെട്ടന്നാണ് ഈ ശേഖരം അപ്രത്യക്ഷമായത്! ഇപ്രകാരം വീണ്ടും സംഭവിക്കാനുള്ള സാധ്യതകൾ മുമ്പെന്നത്തേക്കാളും ഏറെയാണ് ഇന്ന്. കടം വാങ്ങിച്ചു വാങ്ങിച്ചു പ്രതിസന്ധിയിലായി. ഈ പ്രതിസന്ധി പരിഹരിക്കാൻ കണ്ടെത്തിയിരിക്കുന്ന മാർഗമെന്താണ്? കൂടുതൽ കടം വാങ്ങുക!

**കമ്മി കുത്തനെ ഉയർന്നെങ്കിലും അതു വമ്പിച്ച വിദേശനാണയ ശേഖരത്തിൻേറയും ധാന്യ കരുതൽ ശേഖരത്തിൻേറയും പശ്ചാത്തലത്തിൽ പ്രശ്നമല്ലെന്നും സാമ്പത്തിക വളർച്ചയ്ക്കു ഉത്തേജകമായി തീരുമെന്നുമുള്ള ധനമന്ത്രിയുടെ അഭിപ്രായം എത്രമാത്രം ശരിയാണ്?**

കമ്മിയെക്കുറിച്ചു പൊതുവായി പ്രതിപാദിച്ചാൽ പോര. കമ്മി പലതരം ഉണ്ട്. ഒന്നാമത്തേത് റവന്യൂ കമ്മിയാണ്. സർക്കാരിൻെറ നികുതിയാദി റവന്യൂ വരുമാനം, ഭരണച്ചെലവ്, പലിശതുടങ്ങിയ റവന്യൂ കമ്മിയുണ്ടാവുന്നത്. രണ്ടാമത്തേത് ബജറ്റ് കമ്മിയാണ്. റവന്യൂ വരുമാനവും വായ്പയടക്കമുള്ള മൂലധന വരുമാനവും ചേർന്നതാണ് സർക്കാരിൻെറ മൊത്തം വരുമാനം. റവന്യൂ ചെലവും പൊതുമരാമത്തടക്കമുള്ള മൂലധന ചെലവും ചേർന്നതാണ് സർക്കാരിൻെറ മൊത്തം ചെലവ്. മൊത്തം ചെലവ് മൊത്തം വരുമാനത്തേക്കാൾ കൂടുമ്പോഴാണ് ബജറ്റ് കമ്മിയുണ്ടാകുക. ബജറ്റ് കമ്മി നികത്താനാണ് കമ്മിപ്പണം അടിക്കുന്നത്.

മൂന്നാമത്തേത് ധനകമ്മിയാണ്. ഈ പ്രയോഗം നാണയയ നിധിയുടെ സൃഷ്ടിയാണ്, വായ്പ ശരിയായ വരുമാനമല്ലെന്നും അതും കമ്മിയിൽപ്പെടുത്തണമെന്നുമാണ് അവരുടെ നിലാപട്. കമ്മിപ്പണവും വായ്പയും കൂടി ചേരുന്നതാണ് ധനകമ്മി. ബജറ്റ് കമ്മിയ്ക്കും റവന്യൂ കമ്മിയ്ക്കും എന്തു സംഭവിച്ചാലും ധനകമ്മി കുറയ്ക്കുന്നതിനാണ് നാണയ നിധി മുൻഗണന നല്കുന്നത്.

സ്വാശ്രയ സമിതിയുടെ നിലപാട് ഇതിൽ നിന്നും തുലോം ഭിന്നമാണ്, ധനകമ്മിയല്ല പ്രശ്നം റവന്യൂ കമ്മിയും ബജറ്റ് കമ്മിയുമാണ് പ്രശ്നങ്ങൾ. നാട്ടിൽ നിന്നും വായ്പയെടുത്ത് ഉല്പാദനപരമായ പ്രവർത്തനങ്ങൾക്കു സർക്കാർ ചെലവഴിക്കുകയാണെങ്കിൽ അതിൽ യാതൊരു അപാകതയുമില്ല. ഉല്പാദനം തുടങ്ങുമ്പോൾ അതിൽ നിന്നുള്ള വരുമാനം കൊണ്ട് വായ്പയുടെ മുതലും പലിശയും നല്കാം. ഇന്ത്യൻ ബജറ്റിൻെറ പിശക് വായ്പയെടുക്കുന്നതിൽ കൂടുതൽ കൂടുതൽ പങ്ക് ഭരണചെലവിനായി നീക്കി വയ്ക്കേണ്ടി വരുന്നു എന്നതാണ്. കാരണം റവന്യൂ വരുമാനം റവന്യൂ ചെലവിനു തികയുന്നില്ല. ഇതാണ് അടിയന്തിരമായി പരിഹരിക്കേണ്ടത്. അതുപോലെ തന്നെ ബജറ്റ് കമ്മിയും അടിയന്തിരമായി കുറയ്ക്കേണ്ടതുണ്ട്. കാരണം കമ്മിപ്പണം വിലക്കയറ്റത്തിനിടയാക്കും.

എന്നാൽ മൻമോഹൻസിങ്ങ് നാണയ നിധിയുടെ ഉപദേശമാണു സ്വീകരിച്ചത്. അദ്ദേഹത്തിൻെറ കഴിഞ്ഞ മൂന്നു ബജറ്റുകളിലും റവന്യൂ കമ്മി ഉയർന്നു. ഈ വർഷമാകട്ടെ ധനകമ്മിയെ നിയന്ത്രിക്കാനുള്ള പരിശ്രമവും താൽകാലികമായി ഉപേക്ഷിച്ചിരിക്കുന്നു. ഇതുവരെ ധനകമ്മിയുടെ അപകടങ്ങളെക്കുറിച്ച് ഗീർവാണ പ്രസംഗം നടത്തി ജനങ്ങളുടെ മേൽ അധികാര ഭാരം വെച്ചുകെട്ടിയവർ ഇപ്പോൾ പറയുന്നതു കമ്മി പ്രശ്നമല്ലെന്നാണ്. നടപ്പു ബജറ്റിലെ കമ്മി അപകടകരമായ നിലയിലേക്ക് രാജ്യത്തെ തള്ളിവിടുന്നു.

1. ഈ വർഷത്തെ 32,727 കോടി രൂപയുടെ റവന്യൂ കമ്മി സർവകാല റെക്കോഡാണ്. ഈ വർഷത്തെ വായ്പാ വരുമാനത്തിൻെറ ഏതാണ്ട് 65 ശതമാനവും ഇതു നികത്താനായി ചെലവാക്കേണ്ടിവരും. ഇതിൻെറ ഭാരം ഭാവിയിൽ ജനങ്ങളുടെ മുതുകത്തും വികസനചെലവുകളുടെ മേലുമാണു വന്നു പതിക്കുക.

2. 6000കോടി രൂപയുടെ കമ്മിപ്പണമാണ് മതിപ്പു കണക്ക്. കഴിഞ്ഞ വർഷത്തെ ബജറ്റിൽ 4300 കോടി രൂപ പറഞ്ഞിടത്ത് 9000 കോടിയായി കമ്മിപ്പണം എന്നോർക്കണം. ഈ വർഷത്തെ സ്ഥിതി വർഷാവസാനം കണ്ടറിയാം. കമ്മിപ്പണം വിലക്കയറ്റത്തിനാക്കം കൂട്ടും.

3. ധനക്കമ്മിയിൽ 4300 കോടി രൂപ വിദേശ വായ്പയിലൂടെ സമാഹരിക്കാനാണു പ്ലാൻ. ഇതു വിദേശ കടഭാരം ഉയർത്തും. സർക്കാർ വായ്പാ വിഭവ സമാഹരണത്തിനന്നു സ്വതമായി ആഭ്യന്തര സമ്പാദ്യം ഉയർന്നില്ലെങ്കിൽ വിദേശ ആശ്രിതത്വം ഇനിയും ഉയരും.

4. കമ്മിയും വിലക്കയറ്റവും കയറ്റുമതിയെ പ്രതികൂലമായി ബാധിക്കും. അതു വിദേശ വിനിമയ പ്രതിസന്ധിക്കു വഴിമരുന്നിടും.

**പുതിയ ബഡ്ജറ്റിൻെറ നിർദ്ദേശങ്ങൾ ഇന്ത്യയെ സാമ്പത്തിക മാന്ദ്യത്തിൽ നിന്നു കരകയറ്റുമെന്ന അവകാശവാദം ശരിയാണോ?**

പുതിയ സാമ്പത്തിക പരിഷ്കാരങ്ങളുടെ ഫലമായി ഇന്ത്യൻ സമ്പദ് വ്യവസ്ഥ രൂക്ഷമായ സാമ്പത്തിക മാന്ദ്യത്തിലാണ്. വ്യവസായ മേഖലയിലാണ് മാന്ദ്യം അതി

രൂക്ഷമായിരിക്കുന്നത്. കഴിഞ്ഞ മൂന്നു വർഷത്തെ ശരാശരി ദേശീയ വരുമാന വളർച്ച 2.9 ശതമാനം വീതം മാത്രമായിരുന്നു. വ്യവസായ മേഖലയിലാവട്ടെ പരിഷ്കാരങ്ങളുടെ ആദ്യവർഷമായ 1991-92-ൽ ഉത്പാദനം വളർന്നതേയില്ല. 1992-93ൽ 1.8% മാത്രമായിരുന്നു വളർച്ച. അടുത്ത വർഷം സ്ഥിതിഗതികൾ മെച്ചപ്പെടുമെന്നായിരുന്നു അധികൃതർ അന്ന് വീമ്പ് പറഞ്ഞിരുന്നത്. എന്നാൽ ഇപ്പോൾ പുറത്തിറങ്ങിയ ഇക്കണോമിക്സ് സർവ്വെ പ്രകാരം വ്യവസായ വളർച്ച 1993-94ൽ 1.6% മാത്രമാണ്. മൂന്നു വർഷത്തെ ശരാശരിയെടുത്താൽ ഏതാണ്ട് 1% വീതമുള്ള വളർച്ച. ഈ മാന്ദ്യത്തിൽ നിന്ന് കരകയറാൻ പുതിയ ബഡ്ജറ്റ് സഹായിക്കുമെന്നാണ് അവകാശവാദം.

ബഡ്ജറ്റിലെ ഭീമമായ കമ്മിയും അതിൻെറ അടിസ്ഥാനത്തിൽ സർക്കാർ ചെലവുകളിൽ വരുന്ന വർദ്ധനയും വ്യവസായ ഉത്പന്നങ്ങൾക്കും മറ്റുമുള്ള ഡിമാൻറ് കൂട്ടുമെന്നും അതുവഴി സാമ്പത്തിക ഉത്തേജനമായി തീരുമെന്നുമാണ് കണക്കു കൂട്ടൽ. പലിശ നിരക്ക് കുറച്ചതും കമ്പനി ആദായത്തിൻേറയും മറ്റും മേലുള്ള നികുതികൾ ഇളവ് ചെയ്തതും വ്യവസായ നിക്ഷേപങ്ങൾക്ക് പ്രോത്സാഹന ജനകമായി തീരും എന്നാണ് മറ്റൊരു കണക്കു കൂട്ടൽ. ഇതിനു പുറമെ ഇറക്കുമതി തീരുവ ഗണ്യമായി കുറച്ചതുമൂലം കുഴപ്പത്തിലായ യന്ത്ര വ്യവസായങ്ങൾക്ക് ചില സൗജന്യങ്ങളും പ്രഖ്യാപിച്ചിട്ടുണ്ട്. ഈ വ്യവസായങ്ങൾക്ക് ആവശ്യമായ സ്റ്റീൽ തുടങ്ങിയ അസംസ്കൃത വസ്തുക്കൾക്കും ഘടക പദാർത്ഥങ്ങൾക്കും ഇറക്കുമതി തീരുവ ഗണ്യമായി ഇളവ് ചെയ്തിട്ടുണ്ട്. ഇതിനെല്ലാറ്റിനും പുറമെ കയറ്റുമതിക്കാർക്ക് നൽകിയിരിക്കുന്ന പ്രോത്സാഹനം മൂലം കയറ്റുമതി ഗണ്യമായി ഉയരുമെന്നും ബഡ്ജറ്റിൻെറ പ്രചാരകർ സ്വപ്നം കാണുന്നു.

പക്ഷെ ഇവർ കാണാൻ വിസമ്മതിക്കുന്ന ചില യാഥാർത്ഥ്യങ്ങളുണ്ട്. സർക്കാർ ചെലവുകൾ ഉയരുന്നത് വിലക്കയറ്റത്തിൽ അവസാനിക്കാതെ ഉത്പാദനവളർച്ചയ്ക്ക് ഉത്തേജനമാവണമെങ്കിൽ സർക്കാർ ചെലവുകൾ ഉത്പാദന തുറകളിലായിരിക്കുമെന്ന് ഉറപ്പ് വേണം. എന്നാൽ ഇത്തവണത്തെ ബഡ്ജറ്റിൽ വികസന ചിലവുകളെക്കാളേറെ ഭരണ ചെലവുകളാണ് ഉയർന്നിരിക്കുന്നത്. മൊത്തം പദ്ധതി ചെലവിൽ കേവലം 1.7% മാത്രമാണ് വർദ്ധന വകയിരിത്തിയിരിക്കുന്നത്. വിലക്കയറ്റം കൂടി കണക്കിലെടുക്കുമ്പോൾ പദ്ധതി ചെലവ് ഇടുങ്ങിയിരിക്കയാണ് എന്ന് കാണാൻ പ്രയാസമില്ല. പൊതു മേഖലാ നിക്ഷേപം കുറയുന്നതിനാണ് സാദ്ധ്യത.

പലിശ നിരക്ക് കുറച്ചത് നിക്ഷേപത്തിന് പ്രോത്സാഹനമാണ് എന്നത് ശരി തന്നെ. പക്ഷേ ആദായ നികുതിയിളവുകൾ നിക്ഷേപത്തിന് പ്രോത്സാഹനമായിരിക്കുമെന്നതിന് യാതൊരു ശാസ്ത്രീയ അടിത്തറയുമില്ല. യന്ത്ര വ്യവസായത്തെ രക്ഷിക്കാൻ അസംസ്കൃത പദാർത്ഥങ്ങളുടെ ചുങ്കതീരുവ കുറച്ചത് ഇടതു കാലിലെ മന്ത് വലതു കാലിലേക്ക് മാറ്റുന്നതിന് സമമാണ്. ഇത് അടിസ്ഥാന വ്യവസായങ്ങളിലെ പ്രതിസന്ധിയെ മൂർച്ഛിപ്പിക്കും. കയറ്റുമതിയിൽ ഉണ്ടാകുമെന്ന് കരുതുന്ന ഗണ്യമായ വർദ്ധന ദിവാസ്വപ്നം മാത്രമാണ്.

സാമ്പത്തിക മാന്ദ്യത്തിന് മറുമരുന്ന് എന്ന പേരിൽ പണക്കാർക്ക് വാരിക്കോരി നൽകിയ സൗജന്യങ്ങൾ സർക്കാരിൻെറ ധനകാര്യ സ്ഥിതിയെ താറുമാറാക്കിയിരിക്കയാണ്. കമ്മി പെരുകിയാൽ ഉണ്ടാകാവുന്ന ഭവിഷ്യത്തുകളെ കുറിച്ച് നേരത്തെ വിവരിച്ചുവല്ലൊ. അവ യാഥാർത്ഥ്യമാവുകയും സാമ്പത്തിക മാന്ദ്യം തുടരുകയും ചെയ്താൽ രാജ്യം വീണ്ടും 91-നേക്കാൾ ഭീകരമായ സാമ്പത്തിക പ്രതിസന്ധിയിലേക്ക് വഴി

തിരിയും. മൻമോഹൻസിങ്ങിനും ഇതിനെക്കുറിച്ച് ബോദ്ധ്യമുണ്ട്. അത് അദ്ദേഹത്തിന്റെ ബഡ്ജറ്റ് പ്രസംഗത്തിൽ നിഴലിച്ചു കാണാം. അപകടമറിഞ്ഞിട്ടും ഒരു ചൂതാട്ടത്തിനൊരുങ്ങുകയാണദ്ദേഹം. രാജ്യത്തിന്റെ ഭാവിയെക്കൊണ്ടുള്ള ചൂതാട്ടമാണ് ഈ ബഡ്ജറ്റ്.

